m Kathakalum

MARAKOM

d August 1971
By 'Impress' Kottayam
d at St. George Press, Kottayam

Price Re 1

Publisher

Orthodox Church Book House
M. D. Commercial Centre,
K. K. Road, Kottayam.

First Impression: Copies 2000.

## ഉള്ളടക്കം

# ഉള്ളടക്കത്തെപ്പറ്റി അല്പം

ഈ കൊച്ചുപുസ്തകത്തിലെ എല്ലാ കഥകളും 'മലങ്കരസഭ', 'സഭാചന്ദ്രിക' എന്നീ പ്രസിദ്ധീകരണങ്ങളിലൂടെ വെളിച്ചം കണ്ടവയാണ്.

കുഞ്ഞുറാണി എന്ന കഥയിൽ ചേർത്തിട്ടുള്ള പാട്ട് ഒരു നഴ്സറി സ്കൂളിലെ കുട്ടികളുടെ നാവിൽ നിന്നും കടം എടുത്തതാണ്. കുഞ്ഞുമേരി എന്ന കഥയ്ക്ക് ഒരു നാടോടിക്കഥയുമായി ബന്ധമുണ്ട്. നീലത്തടാകം എന്ന കഥയെഴുതുന്നതിന് ഡോ. റ്റോത്തിന്റെ ബ്രഹ്മചര്യവും [illegible]ക്കളും എന്ന പുസ്തകത്തിൽ നിന്നു ലഭിച്ച ഒരു ആശയം സഹായകമായി. ഈ കുറിപ്പുകൾക്കു രൂപംകൊടുക്കുമ്പോൾ മജ്നുവും മോഹനനും എന്നോടൊത്തുണ്ട്. ആ കൊച്ചു സഹോദരന്മാർക്കു് മധുരസ്നേഹത്തിന്റെ ഈ പൂക്കുട സമ്മാനിക്കുന്നു.

കുഞ്ഞിച്ചായൻ

# അവതാരിക

ശ്രീ. ജോയൻ കുമരകത്തെയും അദ്ദേഹത്തിന്റെ കൃതികളെയും പൊതുജനസമക്ഷം അവതരിപ്പിക്കുക ഇനി അസ്ഥാനത്താണ്. ബാലസാഹിത്യരംഗത്തിലൂടെ ജനഹൃദയങ്ങളിൽ, പ്രത്യേകാൽ കുഞ്ഞുഹൃദയങ്ങളിൽ പച്ചപിടിച്ചുജീവിക്കുന്ന അനുഗൃഹീതനായ ആ കൊച്ചുസാഹിത്യകാരനെ മറക്കുവാൻ അദ്ദേഹത്തിന്റെ കൃതികൾ വായിച്ചിട്ടുള്ള സഹൃദയർക്കു സാദ്ധ്യമല്ല.

ഒരു പക്ഷേ സാഹിത്യകാരനായ ജോയൻ കുമരകത്തെ പലരും കണ്ടിരിക്കാം. ആ ഉജ്ജ്വലവാഗ്മിയുടെ പ്രസംഗം കേട്ട് പുളകം കൊണ്ടിരിക്കാം. എന്നാൽ പേനാത്തുമ്പിലൂടെ യേശുനാഥന്റെ ദിവ്യസന്ദേശം പകരുകയും, കുഞ്ഞുഹൃദയങ്ങളിൽ സുന്ദരചിത്രങ്ങൾ വരച്ചിടുകയും ചെയ്യുന്ന സഭാസേവകനായ കുഞ്ഞിച്ചായനെ പലരും അറിഞ്ഞെന്നുവരില്ല.

ഇല്ലെങ്കിൽ കുഞ്ഞിച്ചായന്റെ കത്തുകളും കഥകളും ഒന്നുവായിച്ചുനോക്കു. 'മലങ്കര'സഭ, 'സഭാചന്ദ്രിക' മുതലായ പ്രസിദ്ധീകരണങ്ങളിലൂടെ കുഞ്ഞിച്ചായൻ മലങ്കരസഭ, സഭാമക്കൾക്കു് സുപരിചിതനായിക്കഴിഞ്ഞിട്ടുണ്ട്.

ശ്രീ. ജോയൻ തന്റെ ചുറ്റും എന്നും കാണുന്ന യേശുനാഥന്റെ പൂന്തോട്ടത്തിലൂടെയാണ് സഞ്ചരിക്കാറുള്ളത്. മിന്നാമിനുങ്ങും, റോസാപ്പൂവും, മുല്ലപ്പൂവും, തെളിനീർപ്പുഴയും പൂമ്പാറ്റകളും പൂനിലാവും എല്ലാം ഉള്ള ആ പൂന്തോട്ടത്തിലൂടെ അദ്ദേഹം നമ്മെ കുഞ്ഞുറാണിയുടെയും കുഞ്ഞുമേരിയുടെയും മോഹനന്റെയും മജ്നുവിന്റെയും ഒക്കെ അടുക്കലേക്കു് ആനയിക്കുമ്പോൾ അറിയാതെ നമ്മുടെ നയനങ്ങൾ നിറഞ്ഞുതുളുമ്പിയെന്നും, ഹൃദയം വിതുമ്പിയെന്നുംവന്നേക്കാം.

ഒരു കാര്യം നിശ്ചയം, മിന്നാമിനുങ്ങിനു ശോഭയും റോസാപ്പൂവിനു ഭംഗിയും മുല്ലപ്പൂവിനു വെണ്മയും നൽകിയ യേശുനാഥന് തങ്ങളുടെ ഹൃദയങ്ങളിൽ സിംഹാസനം ഒരുക്കുവാനും തലയിൽ മുൾക്കിരീടവും കൈകാലുകളിൽ ആണിപ്പഴുതും ദേഹമാകെ ചാട്ടയടി

യുടെ പാട്ടും ഉള്ള യേശുവിനെ സ്നേഹിപ്പാനും, നല്ല ഇടയനായ നസ്രായന്റെ ആട്ടിൻകൂട്ടത്തിലെ അരുമകളായ ആട്ടിൻകുട്ടികളായിത്തീരുവാനും ഹൃദയമാകുന്ന നീലത്തടാകം ഒരിക്കലും അശുദ്ധമാകാതെ സൂക്ഷിച്ച് അവിടെ യേശുവിനെ വസിപ്പിക്കുവാനും നല്ല തീരുമാനങ്ങൾ കൈക്കൊണ്ട് പുതുമനുഷ്യനായി മാറുവാനും ഉള്ള പ്രചോദനം സഹൃദയർക്ക് ഈ പുസ്തകത്തിൽ നിന്നു ലഭിക്കുമെന്നെനിക്കുറപ്പുണ്ട്.

ഇനി കൂടുതൽ സമയം ശ്രീ. ജോയന്റെയും നിങ്ങളുടെയും മദ്ധ്യേ ഒരു പ്രതിബന്ധമായി ഞാൻ നിൽക്കുന്നില്ല. കുഞ്ഞിച്ചായന്റെ കഥകളെ സ്വതന്ത്രമായി നിങ്ങളുടെ മുമ്പിലേക്കു തുറന്നുവിടുന്നു. കുഞ്ഞുറാണിയും കുഞ്ഞുമേരിയും ആട്ടിടയനും നീലത്തടാകവും മജ്നുവും എല്ലാം അണിയണിയായി കടന്നുവരുന്നു. അവരുമായി ഇനി സംസാരിക്കൂ.

ശ്രീ. ജോയന് ഹൃദയത്തിന്റെ ഉള്ളറയിൽ നിന്നുള്ള ഭാവുകങ്ങൾ! ആ തൂലികയുടെ വേരുകൾ കൂടുതൽ ആഴത്തിലേക്ക് ഓടുന്നതിനു വേണ്ടിയുള്ള പ്രാർത്ഥനകൾ!!

ഒപ്പ്.

ഫാ. യൂഹാനോൻ ഒ. ഐ. സി.
ബഥനി ആശ്രമം

ആർ. പെരുനാട്
24-6-1971.

# രണ്ടുവാക്ക്

മലങ്കരസഭയിലെ കുഞ്ഞനുജന്മാരുടെയും കുഞ്ഞനുജത്തിമാരുടെയും കരങ്ങളിൽ ഈ കൊച്ചു പുസ്തകം ഞാൻ സമർപ്പിക്കുകയാണ്.

'മലങ്കരസഭ'യിലും, 'സഭാചന്ദ്രിക'യിലും കുഞ്ഞിച്ചായൻ എന്ന തൂലികാനാമത്തിൽ കുട്ടികൾക്കുവേണ്ടി എഴുതിക്കൊണ്ടിരുന്ന കഥകളിൽ ഏതാനും തെരഞ്ഞെടുത്ത് പ്രസിദ്ധീകരിക്കാൻ സ്നേഹധനരായ ചില സഹൃദയർ എന്നെ ഉപദേശിക്കുകയുണ്ടായി. അവരെയെല്ലാം ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു.

പ. കാതോലിക്കാബാവാ തിരുമനസ്സിലെ അനുഗ്രഹവും പ്രോത്സാഹനവും ഈ പംക്തി കൈകാര്യം ചെയ്യുന്നതിൽ എനിക്ക് ആത്മവിശ്വാസം നൽകിയിട്ടുണ്ട്. യേശുനാഥന്റെ പൂന്തോട്ടം എന്ന പേരിൽ മലങ്കരസഭയിൽ എഴുതിക്കൊണ്ടിരുന്ന പംക്തി പ. പിതാവ് പലപ്പോഴും വായിച്ചുകേൾക്കുകയും എന്നെ അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. തിരുമനസ്സിനോടുള്ള അളവററ ഭക്ത്യാദരവുകൾ ഇവിടെ രേഖപ്പെടുത്തുന്നു.

എന്റെ എളിയ സാഹിത്യപരിശ്രമങ്ങൾക്ക് കലവറയില്ലാതെ പ്രോത്സാഹനം നൽകിയ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കോസും ആയ നി. വ. ദി. ശ്രീ. മാത്യൂസ് മാർ അത്താനിയോസ് തിരുമേനിയോടുള്ള കടപ്പാടുകൾ വാക്കുകളിൽ ഒതുക്കാവുന്നതല്ല. മലങ്കര സഭയിൽ ബാലപംക്തി തുടങ്ങുവാൻ ആദ്യമായി എന്നോടു കല്പിച്ചതും വന്ദ്യതിരുമേനിയായിരുന്നു. അഭിവന്ദ്യപിതാവിനോടുള്ള സ്നേഹാദരവുകൾ വിനയപൂർവ്വം രേഖപ്പെടുത്തുകയാണ്.

സഭാചന്ദ്രികയിൽ ഈ പംക്തി ആരംഭിക്കുന്നതിന് എന്നോടു കല്പിക്കുകയും, ലേഖനങ്ങൾക്ക് അർഹിക്കുന്ന പ്രതിഫലം നൽകി എന്നെ സഹായിക്കുകയും ചെയ്ത അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ നി. വ. ദി. ശ്രീ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയെ ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു. അഭിവന്ദ്യപിതാക്കന്മാരുടെ അനുഗ്രഹവും പ്രോത്സാഹനവും എനിക്കു കൂടുതൽ ആത്മവിശ്വാസം നൽകുന്നു.

മലങ്കരസഭയുടെയും സഭാചന്ദ്രികയുടെയും പത്രാധിപസമിതി അംഗങ്ങളോടും എനിക്കു വളരെയേറെ നന്ദിയുണ്ട്. ദി. ശ്രീമാന്മാരായ റെറി. വി. ജോർജ് നെടുമാവ്, റെറി. ജി. സഖറിയാ, റെറി. സി. ജേക്കബ്, യോഹന്നാൻ ശങ്കരത്തിൽ എന്നീ കശ്ശീശന്മാരോടും ശ്രീ. എം. തൊമ്മൻ, ഡീക്കൻ ജോണി ജോർജ് മുതലായി ഈ രംഗത്തുള്ള എല്ലാ മഹത്തുക്കളോടും ഞാൻ നന്ദി പറയുന്നു.

ഈ പുസ്തകത്തിനു പ്രോത്സാഹജനകവും സുന്ദരവും ആയ ഒരവതാരിക എഴുതിത്തന്ന ബഥനി ആശ്രമം സുപ്പീരിയർ റവ. ഫാ. യൂഹാനോൻ ഒ.ഐ.സി. യോടുള്ള ഹൃദയം തുളുമ്പുന്ന നന്ദി ഇവിടെ രേഖപ്പെടുത്തുന്നു. കാവ്യഭംഗിയും ഭക്തിരസവും തുളുമ്പുന്ന ശൈലിയിലൂടെ ധ്യാനപംക്തി എഴുതാറുള്ള ബ. അച്ചൻ മലങ്കരസഭാ മക്കൾക്കു സുപരിചിതനാണ്. ഹൃദയസ്പർശകങ്ങളായ പല ചെറുകഥകളും കൈരളിക്കു സംഭാവന ചെയ്ത ഒരു സാഹിത്യകാരൻ കൂടിയാണ ദ്ദേഹമെന്ന സത്യം പലർക്കും അറിഞ്ഞുകൂടാ. ശമര്യൻ എന്ന തൂലികാനാമത്തിൽ കഥകൾ എഴുതാറുള്ള ബ. അച്ചനിൽ സഹൃദയലോകം വലിയ പ്രതീക്ഷകൾ അർപ്പിച്ചിരിക്കുന്നു.

ഈ പുസ്തകം പ്രസാധനം ചെയ്ത ബ. കെ. വി. ഗീവറുഗീസച്ച (ബേബിയച്ചൻ) ൻെറ ഇതുപോലുള്ള നല്ല സംരംഭങ്ങൾക്കു മംഗളാശംസകൾ.

ഈ പുസ്തകത്തിനു പുറംചട്ടയണയിച്ച കോട്ടയം ഇന്ത്യസിലെ കലാകാരന്മാർക്കു പ്രത്യേകം നന്ദി പറയേണ്ടതുണ്ട്. എൻെറ പല ബാലസാഹിത്യ കൃതികൾക്കും ആകർഷകങ്ങളായ പുറം ചട്ടകൾ സമ്മാനിച്ചിട്ടുള്ള ആ അനുഗ്രഹീത കലാകാരന്മാർക്കു ഹൃദയപൂർവ്വം നന്ദി പറയുന്നു. ഇതിൻെറ മുദ്രണം ഭംഗിയായി നിർവ്വഹിച്ച എസ്. ജി. പ്രസ്സ് ഭാരവാഹികളോടുള്ള നന്ദിയും ഇവിടെ രേഖപ്പെടുത്തുന്നു.

ജോയൻ കുമരകം
പൊതീക്കാട്ട്,
24–6–1971.

# കുഞ്ഞുറാണി

കുഞ്ഞിച്ചായനു വളരെ ഇഷ്ടപ്പെട്ട ഒരു കഥയാണ് കുഞ്ഞുറാണിയുടെ കഥ.

രാജകുമാരിയെപ്പോലെ സുന്ദരിയായ ഒരു കൊച്ചുബാലികയായിരുന്നു കുഞ്ഞുറാണി. കുഞ്ഞാടുകളോടും കുഞ്ഞുകിടാങ്ങളോടുമൊത്തു തുള്ളിച്ചാടുന്ന ഒരു രസക്കുടുക്ക.

പനിനീർപൂവിൻെറ ഭംഗിയുള്ള പട്ടുടുപ്പാണ് എപ്പോഴും അവൾ അണിയുക. തലയിൽ മനോഹരമായൊരു പുഷ്പകിരീടം സദാ ചൂടിയിരിക്കും.

സ്നേഹവും ദയയും അവളുടെ കൊച്ചുഹൃദയത്തിൽ നിറഞ്ഞു തുളുമ്പിയിരുന്നു.

'സ്നേഹദേവത' എന്ന ഓമനപ്പേരിലാണ് അവൾ അറിയപ്പെട്ടിരുന്നതു്. പ്രകൃതിയിലുള്ള എല്ലാ സുന്ദരവസ്തുക്കളെയും അവൾ അളവററു സ്നേഹിച്ചിരുന്നു.

'പൂക്കളും പൂമ്പാററകളും എല്ലാം എൻെറ കൂട്ടുകാരാണ്.' ചിലപ്പോൾ അവൾ തനിച്ചിരുന്നു പറയും.

പൂക്കളേയും പൂമ്പാററകളേയും സൃഷ്ടിച്ച ദൈവത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ സ്നേഹവും ഭക്തിയുംകൊണ്ടു് അവളുടെ കൊച്ചുകണ്ണുകൾ നിറഞ്ഞു തുളുമ്പും.

പ്രാർത്ഥനാമുറിയിൽ തനിച്ചിരുന്നു് സ്തോത്രഗാനങ്ങൾ പാടുമ്പോൾ അവൾ അളവററു് ആനന്ദിച്ചിരുന്നു.

അവളുടെ വീടിനടുത്തു് 'തെളിനീർ പുഴ' എന്ന പേരു ള്ള മനോഹരമായൊരു പുഴയുണ്ട്. ഒരു ദിവസം അവരം മാതാപിതാക്കളോടൊത്തു് അൽപ്പം അകലെയുള്ള ഒരു ദേവാലയത്തിൽ പ്രാത്ഥനയിൽസംബന്ധിക്കാൻപോയി.

സന്ധ്യാപ്രാർത്ഥന കഴിഞ്ഞു് തെളിനീർപുഴയുടെ തീരത്തുകൂടി അവർ വീട്ടിലേക്ക മടങ്ങുകയായിരുന്നു.പൂനി ലാവു തട്ടിത്തിളങ്ങുന്ന പുഴ കണ്ടപ്പോഠം അവളുടെ കൊച്ചു ഹൃദയത്തിൽ ആഹ്ളാദം നിറഞ്ഞു തുളമ്പി. ആ പഞ്ചാര മണൽത്തിട്ടയിലിരിക്കുന്നതു് മാതാപിതാക്കരംക്കും സ ന്തോഷമായിരുന്നു. അവർ ഒന്നിച്ചിരുന്നു് സ്തോത്രഗാന ങ്ങരം പാടി.

തെളിനീർപ്പുഴയിലേക്ക നോക്കിക്കൊണ്ടു് കുഞ്ഞുറാ ണി അവളുടെ അമ്മയോടു പറഞ്ഞു. 'അമ്മാ.... അമ്മാ.... തെളിനീർപുഴ കാണാനെന്തുഭംഗിയായിരിക്കുന്നു ...അമ്മാ'

കുഞ്ഞുറാണിയുടെ വാക്കുകരം അവളുടെ മാതാവിനെ വളരെ സന്തോഷിപ്പിച്ചു.

'യേശുനാഥൻ വസിക്കുന്ന ഹൃദയവും തെളിനീർപുഴ പോലെ മനോഹരമായിരിക്കും.' അമ്മ പറഞ്ഞു.

'അമ്മാ! എൻെറ ഹൃദയത്തിൽ യേശുനാഥൻ വസി ക്കുന്നുണ്ടോ?' കുഞ്ഞുറാണി ചോദിച്ചു.

'തീർച്ചയായും എൻെറ ഓമനക്കുഞ്ഞേ നിൻെറ ഹൃദ യം ലില്ലിപ്പൂപോലെ പരിശുദ്ധമാണ്. വിശുദ്ധിയുള്ള ഹൃദയങ്ങളിൽ യേശുനാഥൻ വസിക്കും.'

അമ്മയുടെ മറുപടി അവരംക്കു് വളരെ സന്തോഷം നൽകി.

'പൂനിലാവു തട്ടിത്തിളങ്ങുന്ന തെളിനീർപുഴപോലെ യേശുനാഥൻ വസിക്കുന്ന നിർമ്മല ഹൃദയങ്ങളും മനോഹ രമായിത്തീരുന്നു,' അവരം സ്വയം പറഞ്ഞു.



വീട്ടിലെത്തിക്കഴിഞ്ഞിട്ടും അവളുടെ ചിന്ത യേശു നാഥൻ വസിക്കുന്ന ഹൃദയത്തെപ്പററി മാത്രമായിരുന്നു.

ഉറങ്ങാൻ കിടന്നപ്പോഠം മുറിയുടെ ജാലകത്തിലൂടെ ഒരു കൊച്ചു മിന്നാമിനുങ്ങു് തൻെറയടുത്തേക്ക പറന്നു വരു ന്നതവരം കണ്ടു. പൊന്നുപോലെ മിന്നുന്ന ആ മിന്നാമിനു ങ്ങിനോടു് കുശലം ചോദിക്കാനവരംക്കാഗ്രഹം തോന്നി.

അവരം ചോദിച്ചു. 'കൊച്ചു മിന്നാമിനുങ്ങേ കൊച്ചു മിന്നാമിനുങ്ങേ നിനക്കിത്രയും ശോഭ നൽകിയതാരാണ്?

'യേശുനാഥൻ....യേശുനാഥൻ' മിന്നാമിനുങ്ങു മറുപ ടി പറഞ്ഞു. കുഞ്ഞുറാണിക്കു് മിന്നാമിനുങ്ങിൻെറയുത്തരം വളരെയേറെ ഇഷ്ടപ്പെട്ടു.

അന്നു രാത്രിയിൽ അവരം ധാരാളം മധുരസ്വപ്ന ങ്ങരം കണ്ടു. എല്ലാം യേശുനാഥനെക്കുറിച്ചുള്ളതായിരുന്നു. യേശുനാഥൻെറ പൂന്തോട്ടത്തിലൂടെ അനേകം കൊച്ചു കൂട്ടു കാരോടൊത്തു് നടക്കുന്ന സ്വപ്നവും അവരം കണ്ടു. മനോ ഹരമായ ഒരു റോസാപ്പൂവു് അവളെ നോക്കി പുഞ്ചിരി തൂകുന്നതു കണ്ടപ്പോഠം അവരംക്കത്ഭുതം തോന്നി. അവരം റോസാപ്പൂവിനോടു ചോദിച്ചു. 'കൊച്ചു റോസാപ്പൂവേ.... കൊച്ചുറോസാപ്പൂവേ നിനക്കിത്രയേറെ ഭംഗി നൽകിയ താരാണ്?'

'യേശുനാഥൻ....യേശുനാഥൻ'റോസാപ്പൂവു് മറുപടി പറഞ്ഞു.

പിന്നീടു് അവരം ഒരു മുല്ലപ്പൂവിനെ കണ്ടു. മുല്ലപ്പൂ വിൻെറ വെണ്മയാന്ന പുഞ്ചിരി കണ്ടപ്പോഠം അവരം ഓടി ച്ചെന്നു് ആ പൂവിനു മുത്തം നൽകി.

കുഞ്ഞുറാണി മുല്ലപ്പൂവിനോടു ചോദിച്ചു.

'കൊച്ചു മുല്ലപ്പൂവേ....മുല്ലപ്പൂവേ നിനക്കിത്ര വെണ്മ നൽകിയതാരാണ്?.'

'യേശുനാഥൻ... യേശുനാഥൻ' മുല്ലപ്പൂവ് ആഹ്ളാദത്തോടെ പറഞ്ഞു

മിന്നാമിനുങ്ങിനു ശോഭയും റോസാപ്പുവിനു ഭംഗിയും മുല്ലപ്പൂവിനു വെണ്മയും നൽകിയ യേശുനാഥാ, അവിടുന്നു എന്റെ ഹൃദയത്തിൽ വസിക്കേണമേ' കുഞ്ഞുറാണി പ്രാർത്ഥിച്ചു.

പിറേറന്നു പ്രഭാതത്തിൽ കുഞ്ഞുറാണി അവളുടെ കൊച്ചു കൂട്ടുകാരെ ഒരു പാട്ടു പഠിപ്പിച്ചു. ആ പാട്ട് ഇന്നു പല കുട്ടികാംക്കും അറിയാം. അറിഞ്ഞുകൂടാത്ത കുഞ്ഞുകൂട്ടുകാർക്കു് കുഞ്ഞിച്ചായൻ പാടിത്തരാം.'

കൊച്ചു മിന്നാമിനുങ്ങേ....കൊച്ചുമിന്നാ-
മിനുങ്ങേ....
ഇത്ര ശോഭ തന്നതാർ?
യേശുനാഥൻ....യേശുനാഥൻ
അവൻ നല്ലവൻ... അവൻ നല്ലവൻ.
കൊച്ചു റോസാപ്പൂവേ....കൊച്ചുറോസാപ്പൂവേ
ഇത്ര ഭംഗി തന്നതാർ?
യേശുനാഥൻ... യേശുനാഥൻ
അവൻ നല്ലവൻ....അവൻ നല്ലവൻ
കൊച്ചുമുല്ലപ്പൂവേ....കൊച്ചുമുല്ലപ്പൂവേ
ഇത്ര വെണ്മതന്നതാർ?
യേശുനാഥൻ... യേശുനാഥൻ
അവൻ നല്ലവൻ – അവൻ നല്ലവൻ

---

## കുഞ്ഞുമേരി

കുഞ്ഞുറാണിയുടെ കഥ നിങ്ങാം കേട്ടല്ലോ. ഇനി കുഞ്ഞുമേരിയുടെ കഥ പറയാം.

കുഞ്ഞുറാണിയെപ്പോലെതന്നെയുള്ള ഒരു കൊച്ചു സുന്ദരിയാണ് കുഞ്ഞുമേരി. കുഞ്ഞുമേരിയുടെ അമ്മച്ചി വളരെ ദൈവഭക്തയായ ഒരു സ്ത്രീ ആയിരുന്നു. എല്ലാ ദിവസവും കുഞ്ഞുമേരിയെ മടിയിൽ ഇരുത്തി നല്ലനല്ല പ്രാർത്ഥനകാം ആ അമ്മ ചൊല്ലിക്കൊടുക്കും.

കുഞ്ഞുമേരിയുടെ അയൽക്കാരിയാണ് വത്സമ്മച്ചേച്ചി. വത്സമ്മച്ചേച്ചി കോളജിൽ പഠിക്കയാണ്. കുഞ്ഞുമേരിയെ സ്വന്തം അനുജത്തിയെപ്പോലെ വത്സമ്മച്ചേച്ചി സ്നേഹിക്കുന്നു.

വത്സമ്മച്ചേച്ചി കുഞ്ഞുമേരിക്കു നല്ലനല്ല കഥകാം പറഞ്ഞുകൊടുക്കും. ഇമ്പമുള്ള പാട്ടുകാം പഠിപ്പിക്കും. മനോഹരമായി നൃത്തം ചെയ്യാൻ കുഞ്ഞുമേരി പഠിച്ചതു് വത്സമ്മച്ചേച്ചിയിൽ നിന്നാണ്.

ഒരു ദിവസം അവാം തന്റെ അമ്മയോടൊത്തു്കൊച്ചു പൂന്തോട്ടത്തിലുള്ള പുൽത്തകിടിയിൽ ഇരിക്കയായിരുന്നു.

സ്വർണ്ണച്ചിറകുകാം ഉള്ള ഓണത്തുമ്പികളും വിവിധ വർണ്ണങ്ങാം ഉള്ള ചിത്രശലഭങ്ങളും അവിടെ പറന്നു കളിച്ചുകൊണ്ടിരുന്നു. ആ കാഴ്ച അവളെ രസിപ്പിച്ചു.

കാററിന്റെ താളത്തിനൊത്ത് പൂച്ചെടികൾ തലയാട്ടി നൃത്തം ചെയ്യുന്നുണ്ടായിരുന്നു. അമ്മയുടെ മടിയിൽ തല ചായിച്ചുകിടന്നുകൊണ്ട് ഈ മനോഹര കാഴ്ചകൾ അവൾ കാണുകയായിരുന്നു. അമ്മ അവളുടെ ചുരുൾമുടി മെല്ലെ മെല്ലെ തലോടിക്കൊണ്ടിരുന്നു.

എന്തോ ഓർമ്മിച്ചിട്ടെന്നപോലെ അവൾ അമ്മയുടെ മടിയിൽനിന്ന് ചാടിയെണീററു. പൂന്തോട്ടത്തിൽനിന്ന് ഒരു റോസപ്പൂവ് ഇറുത്തെടുത്തുകൊണ്ട് അവൾ അമ്മയുടെ അരികിലേക്കു വന്നു.

'അമ്മാ.... അമ്മാ ...ഇതാനോക്കൂ....ഈ റോസപ്പൂവ് കാണാൻ എന്തു ഭംഗിയായിരിക്കുന്നു' അവൾ അമ്മയോടു പറഞ്ഞു.

''കുഞ്ഞേ! പൂക്കളിലൂടെ ദൈവം പുഞ്ചിരി തൂകുന്നു എന്ന് നീ കേട്ടിട്ടില്ലേ....' അമ്മയുടെ മറുപടി അവളെ രസിപ്പിച്ചു,

പൂന്തോട്ടത്തിലെ ഓരോ പൂവിലേക്കും അവൾ മാറി മാറി നോക്കി. ആ പൂക്കളുടെ പുഞ്ചിരി അവൾക്കാനന്ദം നൽകി. യേശുനാഥൻ പൂക്കളിലൂടെ പുഞ്ചിരി തൂകുന്നതായി അവൾക്കു തോന്നി.

'അമ്മാ....അമ്മാ....അതാ നോക്കൂ.... ഓണത്തുമ്പികളും ചിത്രശലഭങ്ങളും തുള്ളിപ്പറക്കുന്നതു കാണാൻ എന്തു ശേലാണ്.'

'ആഹാ....എന്തൊരു ശേല്

'ആഹാ....എന്തൊരു ശേല്''

പണ്ടാരോ പാടിക്കേട്ട ആ പാട്ട് പാടിക്കൊണ്ട് അവൾ ഡാൻസ് ചെയ്തു.

ആ കൊച്ചു ഡാൻസുകാരിയുടെ ഡാൻസു കണ്ട് അവളുടെ അമ്മ കൈ കൊട്ടിച്ചിരിച്ചു.



'കുഞ്ഞേ ഓണത്തുമ്പികളും ചിത്രശലഭങ്ങളും ദൈവത്തിന്റെ ഓമനക്കളിപ്പാട്ടങ്ങൾ ആണ്.' അമ്മച്ചിയുടെ വാക്കുകൾ കുഞ്ഞുമേരിയെ വളരെ രസിപ്പിച്ചു,

'ഹായ്! യേശുനാഥന്റെ കളിപ്പാട്ടങ്ങൾ....എന്തു ഭംഗിയുള്ള കളിപ്പാട്ടങ്ങൾ' അവൾ ആ സുന്ദര ജീവികളെ നോക്കിക്കൊണ്ടു പറഞ്ഞു.

'കിയാം....കിയാം....കിയാം' വേലിപ്പടർപ്പിൽ ഇരുന്നുകൊണ്ട് ഒരു ചെറുകിളി പാടിത്തകർക്കുകയാണ്. ആ പാട്ട് അനുകരിച്ചുകൊണ്ട് കുഞ്ഞുമേരിയും ഒരു കൊച്ചു പാട്ടു പാടി.

'കിയാം....കിയാം....പാടിനടക്കും
കീകീ... കിളിയേ....കിക്കിളിയേ'

കീ....കീ....കിളിയെന്നും, കിക്കിളിയെന്നും വിളിച്ച് കുസൃതിക്കുടുക്കയായ കുഞ്ഞുമേരി തന്നെ കളിയാക്കിയതു് ആ ചെറുകിളിക്ക് ഇഷ്ടപ്പെട്ടില്ല.

കിയാം...കിയാം ഭാഷയിൽ കുഞ്ഞുമേരിയെ ശകാരിച്ച ശേഷം ആ കൊച്ചു പാട്ടുകാരിപ്പക്ഷി അവിടെനിന്നും പറന്നുപോയി.

''അമ്മാ. .അമ്മാ....ആ കൊച്ചു പക്ഷിയുടെ പാട്ടുകേൾക്കാൻ എന്ത്ര ഇമ്പമായിരിക്കുന്നു. ആ കൊച്ചു പക്ഷിയെ പാട്ടു പഠിപ്പിക്കാൻ അവൾക്കും ഒരു വത്സമ്മച്ചേച്ചിയുണ്ടായിരിക്കും.....ഇല്ലേ....അമ്മച്ചീ'

ആ കൊച്ചു വായാടിപ്പെണ്ണിന്റെ സംസാരം കേട്ടാൽ ആരും തലതല്ലി ചിരിച്ചുപോകും.

'കുഞ്ഞേ....യേശുനാഥന്റെ തോട്ടത്തിലെ ഒരു കൊച്ചു പാട്ടുകാരിയാണ് ആ ചെറുപക്ഷി. ദൈവം പഠിപ്പിച്ച

പാട്ടു മാത്രമാണവൾ പാടുന്നതു്. യേശുനാഥന്റെ ഗായക സംഘത്തിൽ അനേകം പാട്ടുകാരുണ്ടു്. ദൈവത്തിന്റെ മഹത്വം വാഴ്ത്തി പാടിക്കൊണ്ടു് ഈ കൊച്ചു പാട്ടുകാർ നാടു ചുററി സഞ്ചരിക്കയാണു്.' അമ്മച്ചിയുടെ വാക്കുകൾ കുഞ്ഞുമേരി ശ്രദ്ധയോടെ കേട്ടു.

'ആ കൊച്ചു പക്ഷിയെപ്പോലെ യേശുനാഥന്റെ ഗായകസംഘത്തിലെ ഒരു പാട്ടുകാരിയായിത്തീർന്നിരുന്നെങ്കിൽ' അവൾ ആശിച്ചു.

അവളുടെ പള്ളിയിലെ ഗായകസംഘത്തെക്കുറിച്ചു് അവൾ ഓർമ്മിച്ചു. വെള്ളയുടുപ്പുകൾ അണിഞ്ഞു് മാലാഖമാരെപ്പോലെ പാട്ടുപാടുന്ന അവരുടെ പാട്ടു കേൾക്കാൻ എത്ര ആനന്ദമാണു്. ആരാധനാസമയത്തു് അവർ പാട്ടു പാടുമ്പോൾ സ്വർഗ്ഗത്തിൽ എത്തിച്ചേർന്നതുപോലെ അവൾക്കു തോന്നിപ്പോകും.

കുറെ സമയം കഴിഞ്ഞു് തന്റെ അമ്മയുടെ മുഖത്തേക്കു നോക്കിക്കൊണ്ടു് ആ കൊച്ചു പെൺകുട്ടി പറഞ്ഞു.

'അമ്മാ....അമ്മാ....പൂക്കളുടെ പുഞ്ചിരിയും, ഓണത്തുമ്പികളുടെ ഡാൻസും; പക്ഷികളുടെ പാട്ടും എന്റെ മനസ്സിനു് സന്തോഷം തരുന്നു. പക്ഷേ എന്റെ അമ്മേ....അമ്മയുടെ മുഖത്തു നോക്കുമ്പോൾ എനിക്കു് ഒരു സന്തോഷവുമില്ല. നമ്മുടെ വത്സമ്മച്ചേച്ചിയെ കാണുമ്പോൾ എനിക്കെന്തു സന്തോഷമാണെന്നോ? വത്സമ്മച്ചേച്ചിയുടെ മുഖം നമ്മുടെ തോട്ടത്തിലെ റോസപ്പൂക്കളെക്കാൾ ഭംഗിയുള്ളതാണു്. വത്സമ്മച്ചേച്ചിയുടെ ചുരുണ്ട ചുരുണ്ട തലമുടി കാണാൻ എന്തു ശേലാണു്. വത്സമ്മച്ചേച്ചി എന്നെ തലോടുമ്പോൾ എന്തു സുഖമാണമ്മാ....പക്ഷേ....എന്റെ അമ്മേ അമ്മ എന്നെ തലോടുമ്പോൾ എനിക്കൊരു സുഖം തോന്നുന്നില്ല. അമ്മയുടെ തലയിൽ ഒരൊററ തലമുടി പോലുമില്ലല്ലോ.



കഷണ്ടിക്കാരനപ്പൂപ്പന്റേതു പോലെ അമ്മയുടെ തല കാണാൻ ഒരു ശേലുമില്ല. അമ്മയുടെ മുഖം എന്താണിങ്ങനെ പുള്ളിക്കുത്തുകൾ വീണു ഭംഗിയില്ലാതിരിക്കുന്നതു്.'

കുഞ്ഞുമേരിയുടെ ചോദ്യം കേട്ടപ്പോൾ അവളുടെ അമ്മയുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പി. ഒരു തുള്ളിക്കണ്ണീർ കുഞ്ഞുമേരിയുടെ മുഖത്തേക്കു് അടർന്നു വീണു. അമ്മ കരയുന്നതു കണ്ടപ്പോൾ അവൾക്കും സങ്കടം തോന്നി.

അമ്മ അവളെ തലോടിക്കൊണ്ടു് ഒരു കഥ പറഞ്ഞു:

'കുറേ വർഷങ്ങൾക്കുമുമ്പു് ഒരു സ്ഥലത്തു് ഒരു കൊച്ചു വീട്ടിൽ ഒരമ്മയും, തന്റെ ഓമനക്കുഞ്ഞുംകൂടി താമസിച്ചിരുന്നു. ആ കൊച്ചുകുഞ്ഞിന്റെ പിതാവു് മരിച്ചുപോയിരുന്നു. കാഴ്ചയ്ക്കു വളരെ ഓമനത്തം ഉള്ള ആ പെൺകുഞ്ഞിനെ ആരും ഇഷ്ടപ്പെടുമായിരുന്നു. വളരെ സൗന്ദര്യം ഉള്ള ഒരു സ്ത്രീയായിരുന്നു ആ കൊച്ചുകുഞ്ഞിന്റെ അമ്മ.

ഒരു ദിവസം തന്റെ ഓമനക്കുഞ്ഞിനെ തൊട്ടിലിൽ കിടത്തി താരാട്ടു പാടി ഉറക്കിയശേഷം വെള്ളം കോരുന്നതിനു വേണ്ടി അല്പം അകലെയുള്ള കിണററിനരികിലേക്കു് അവർ പോയി. ആ അമ്മ വെള്ളം നിറയ്ക്കാൻ പോയപ്പോൾ ആ കൊച്ചു വീടിനു് എങ്ങിനെയോ തീ പിടിച്ചു.

വെള്ളം നിറച്ച കുടവുമായി വന്ന ആ സ്ത്രീ, തന്റെ വീടിനു മുകളിൽ തീയു് ആളിപ്പടരുന്നതാണു് കണ്ടതു്. കുടം എടുത്തു് ദൂരേക്കെറിഞ്ഞ ശേഷം കാററിന്റെ വേഗത്തിൽ ആ സ്ത്രീ പാഞ്ഞോടി.

തന്റെ ഓമനക്കുഞ്ഞു് ഒരു കൊച്ചുതൊട്ടിലിൽ കണ്ണും പൂട്ടി ഉറങ്ങുകയായിരുന്നു. ആളിക്കത്തിക്കൊണ്ടിരുന്ന ആ വീടിനുള്ളിലേക്കു് ആ മാതാവു് ഓടിക്കയറി. ശാന്തമായുറങ്ങിക്കിടന്നിരുന്ന തന്റെ കുഞ്ഞിനെ വാരിയെടുത്തു മാ

റോടടക്കിപ്പിടിച്ചുകൊണ്ട് ആ അമ്മ പുറത്തേക്കോടി. ഒരു പുൽത്തകിടിയിൽ ആ കുഞ്ഞിനെ കിടത്തി. ആ നല്ല മാതാവ് ബോധമില്ലാതെ നിലത്തു വീണു. അവരുടെ വസ്ത്രങ്ങളിൽ തീ ആളിപ്പിടിച്ചിരുന്നു. തലമുടി കത്തിക്കരിഞ്ഞു. മുഖം പൊള്ളലേററ് വിരൂപമായി. ശരീരം മുഴുവൻ വികൃതമായി. അയൽക്കാരും ബന്ധുക്കളും കൂടി അവരെ ആശുപത്രിയിൽ എത്തിച്ചു.

മരണത്തിൽനിന്നു രക്ഷപെട്ടെങ്കിലും ആ അമ്മയുടെ സൗന്ദര്യം മുഴുവനായി നഷ്ടപ്പെട്ടു. കറുത്തു വിരൂപയായിത്തീർന്നു ആ അമ്മയുടെ മകൾ ഒരു കൊച്ചു സുന്ദരിയായി വളർന്നുവന്നു. തന്റെമകൾക്ക് ഒരാപത്തുംപററിയില്ലല്ലോ എന്നതു മാത്രമായിരുന്നു ആ മാതാവിന്റെ സന്തോഷം.

‘ഹാ! എത്ര സ്നേഹമുള്ള അമ്മ’ കുഞ്ഞുമേരി അവളുടെ അമ്മയുടെ മുഖത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു.

‘കുഞ്ഞേ ആ പാവപ്പെട്ട അമ്മ .... നിന്റെ അമ്മയാണ്. ഒരു കാലത്ത് നിന്റെ അമ്മയുടെ മുഖവും പനിനീർപ്പൂപോലെ ഭംഗിയുള്ളതായിരുന്നു. വത്സമ്മച്ചേച്ചിക്കുള്ളതുപോലെ നിന്റെ അമ്മയ്ക്കും ചുരുൾമുടി ഉണ്ടായിരുന്നു. നിന്നെ രക്ഷിക്കാൻ നിന്റെ അമ്മ സ്വന്തം സൗന്ദര്യം നഷ്ടപ്പെടുത്തി.’

വാവിട്ടു കരഞ്ഞുകൊണ്ട് കുഞ്ഞുമേരി അവളുടെ അമ്മയെ കെട്ടിപ്പിടിച്ചു.

‘അമ്മാ....അമ്മാ.... എന്റെ അമ്മാ....ലോകത്തിലെ എല്ലാ പനിനീർപ്പൂക്കളെക്കാളും എന്റെ അമ്മയുടെ മുഖത്തിനു ഭംഗിയുണ്ട്. വത്സമ്മച്ചേച്ചിയേക്കാളും എത്രയേറെ സുന്ദരിയാണ് എന്റെ അമ്മ. അമ്മാ...അമ്മാ....എല്ലാ പക്ഷികളുടെ പാട്ടിനെയുംകാൾ ഇമ്പമുള്ള പാട്ട് എന്റെ



അമ്മയുടെപാട്ടാണ്. അമ്മാ....അമ്മാ.. ഒത്തിരി ഒത്തിരി ഉമ്മകൾ എനിക്കു തരണേ. പഞ്ചാരയുമ്മകളും ചക്കരയുമ്മകളും തേനുമ്മകളും പൊന്നുമ്മകളും ഞാനെന്റെ അമ്മച്ചിക്കു തരാം....’

വെള്ളമുത്തുകൾപോലെ കണ്ണീർത്തുള്ളികൾ ആ കൊച്ചു പെൺകുട്ടിയുടെ കണ്ണിൽനിന്നും അടർന്നു വീണുകൊണ്ടിരുന്നു.

ഒരു വലിയ സ്നേഹത്തിന്റേയും ത്യാഗത്തിന്റേയും കഥനിങ്ങൾ കേട്ടുകഴിഞ്ഞു. കുഞ്ഞനുജാ....കുഞ്ഞനുജത്തീ ഒരമ്മയ്ക്ക് തന്റെകുഞ്ഞിനോടുള്ള സ്നേഹം എത്ര വലുതാണ്.

പക്ഷേ ഒരമ്മയ്ക്ക് തന്റെ കുഞ്ഞിനെ സ്നേഹിക്കാൻ കഴിയുന്നതിലും അധികമായി നമ്മെ സ്നേഹിക്കാൻ കഴിയുന്ന ഒരു രക്ഷകൻ നമുക്കുണ്ട്; യേശുനാഥൻ.

തലയിൽ മുൾക്കിരീടവും കൈകാലുകളിൽ ആണിപ്പഴുതും, ദേഹമാകെ ചാട്ടയടിയുടെ പാടും ഉള്ള യേശുനാഥന്റെ ചിത്രം നിങ്ങളുടെ ഹൃദയങ്ങളിൽ തെളിയട്ടെ.

കാൽവരിയിലെ ആ മരക്കുരിശിൽ കിടക്കുമ്പോഴും തന്നെ ഉപദ്രവിച്ചവരെ കുറിച്ചു സ്നേഹത്തോടുകൂടി മാത്രം ചിന്തിച്ച യേശുനാഥൻ എന്നെന്നും നിങ്ങളുടെ ഹൃദയങ്ങളിൽ വസിക്കട്ടെ.

---

# ആട്ടിടയനും കുഞ്ഞാടുകളും

ഇളംപുല്ലുകൾ തഴച്ചു വളർന്നിരുന്ന മനോഹരമായ ഒരു താഴ്‌വര. എമ്മാനുവേൽ എന്നുപേരുള്ള ഒരാട്ടിടയൻ തന്റെ ആട്ടിൻകൂട്ടവും ആയി അവിടെ കൂടാരം അടിച്ചു പാർത്തിരുന്നു.

കുഞ്ഞാടുകൾ മേഞ്ഞുനടക്കുമ്പോൾ ആ ഇടയൻ നല്ല പാട്ടുകൾ പാടും. മനോഹരമായ ഒരു പുല്ലാങ്കുഴൽ എപ്പോഴും എമ്മാനുവേലിന്റെ കൈയ്യിൽ ഉണ്ടായിരിക്കും.

ഉച്ചവെയിൽ പരക്കുമ്പോൾ ആ ആട്ടിടയൻ വടവൃക്ഷത്തണലിൽ ശാന്തമായി കിടന്നു വിശ്രമിക്കും. ആ ആടുകളും തങ്ങളുടെ ഇടയന്റെ ചുററുമായി കിടന്ന് വിശ്രമിക്കും.

ആ ആട്ടിൻകൂട്ടത്തിൽ വച്ചേററം ചെറിയ ആട് ആട്ടിടയന്റെ മാർവ്വിൽ തല ചായിച്ചുറങ്ങും. ഹായ്! എത്ര സന്തോഷപ്രദമായ ജീവിതം. യേശുനാഥന്റെ മാർവ്വിൽ ചാരിയിരുന്ന പ്രിയശിഷ്യനായ യോഹന്നാനെപ്പോലെ ആ കുഞ്ഞാട് ആട്ടിടയനോട് ചേർന്നിരിക്കും.

അവിടെ ഒരു മലഞ്ചെരുവിൽ ഒരു കാട്ടാളൻ ജീവിച്ചിരുന്നു. പക്ഷികളെയും, മൃഗങ്ങളെയും വേട്ടയാടി ജീവിച്ചിരുന്ന ആ കാട്ടാളനെ കണ്ടാൽ ആരും ഭയപ്പെട്ടുപോകും. പക്ഷെ ഏതു വേഷവും കെട്ടാൻ അവൻ സമർത്ഥനായിരുന്നു. ചിലപ്പോൾ നല്ല ആട്ടിടയന്റെ വേഷത്തിൽ അവൻ സഞ്ചരിക്കും.



ആട്ടിൻകൂട്ടത്തിൽനിന്ന് ആടുകളെ തട്ടിക്കൊണ്ടു പോകുന്നതു് അവന്റെ പതിവായിരുന്നു. പക്ഷെ എമ്മാനുവേൽ എന്ന ആട്ടിടയനെ അവനു വലിയ ഭയമായിരുന്നു.

ഒരു ദിവസം സൂത്രക്കാരനായ കാട്ടാളൻ ഒരു പാറക്കെട്ടിനു സമീപം ഒളിച്ചിരുന്നു. കൂട്ടത്തിൽനിന്നും മാറിനടന്നു മേഞ്ഞുകൊണ്ടിരുന്ന രണ്ടാടുകളുടെ അടുത്തേക്കു് അവൻ സാവധാനത്തിൽ നടന്നുചെന്നു.

തന്നോടൊത്തു വരാമെങ്കിൽ തിന്നുന്നതിനു രുചിയേറിയ ഇളംപുല്ലും പാർക്കുവാൻ നല്ല ആട്ടാലയും നൽകാമെന്നു കാട്ടാളൻ ആടുകളോടു പറഞ്ഞു.

മനോഹരമായ ഒരു താഴ്‌വരയെപ്പററി കാട്ടാളൻ ആ ആടുകളെ വർണ്ണിച്ചു കേൾപ്പിച്ചു. അവരുടെ ജീവിതത്തിൽ ഒരിക്കലുംതിന്നാൻ സാധിച്ചിട്ടില്ലാത്ത രുചിയേറിയ ഇളംപുല്ലുകൾ അവിടെ തഴച്ചു വളരുന്നുണ്ടെന്ന് കേട്ടപ്പോൾ ആടുകളുടെ നാവിൽ വെള്ളമൂറി. കൂട്ടുകാരോടൊത്തു് അവിടെ തുള്ളിച്ചാടി നടക്കാമെന്നും ഇടയന്റെ ശിക്ഷയെ ഭയപ്പെടേണ്ടെന്നും കാട്ടാളൻ അവരോടു പറഞ്ഞു.

എമ്മാനുവേൽ ക്രൂരനായ ഒരാട്ടിടയനാണെന്ന് ആടുകൾക്കു തോന്നി. പുതിയ യജമാനനോടൊത്തു് പോകാൻ അവർക്കു സന്തോഷമായി.

അന്നു രാത്രിയിൽ ആരും കാണാതെ പാറക്കെട്ടിനടുത്തു വന്നെത്താമെന്ന് അവർ സമ്മതിച്ചു. വഞ്ചകനായ കാട്ടാളന്റെ മനസ്സ് സന്തോഷംകൊണ്ടു നിറഞ്ഞു.

അന്നു രാത്രിയിൽ ഇടയനും കൂട്ടുകാരും ഉറക്കം പിടിച്ചപ്പോൾ കൂട്ടുകാരായ ആട്ടിൻകുട്ടികൾ രണ്ടുംകൂടി പുറത്തിറങ്ങി.

നല്ല ഇരുട്ട്. തപ്പിയും തടഞ്ഞും അവർ മുന്നോട്ടു പോയി. സിംഹങ്ങളുടെ ഗർജ്ജനവും കരടികളുടെ അലർച്ചയും

കേട്ട് അവർ ഞെട്ടിവിറച്ചു. പിന്നീട് അനുഭവിക്കാനിരിക്കുന്ന സ്വാതന്ത്ര്യത്തെയും സന്തോഷത്തെയുംപററി ഓർത്തപ്പോൾ അവരുടെ ഭയം നിശ്ശേഷം മാറി. വളരെ ദൂരം പോയിട്ടും പുതിയ യജമാനനെ കാണാൻ അവർക്കു കഴിഞ്ഞില്ല. ഒരുപാറക്കെട്ടിൽ അവർ കുറേ സമയം ഇരുന്നു.

സ്വന്തം ജീവനേക്കാൾ അധികം തന്റെ ആടുകളെ സ്നേഹിച്ചിരുന്ന ആട്ടിടയനെക്കുറിച്ച് ഓർത്തപ്പോൾ ഒരാട്ടിൻകുട്ടിക്കു് ദുഃഖമടക്കാൻ കഴിഞ്ഞില്ല. അവൻ വിങ്ങിക്കരഞ്ഞു.

സ്നേഹമുള്ളയജമാനന്റെയും പ്രിയപ്പെട്ട കൂട്ടുകാരുടെയും അടുത്തേക്കു് താൻ മടങ്ങിപ്പോകയാണെന്നു് അവൻ പറഞ്ഞു. രണ്ടാമനു് ഇതൊട്ടും രസിച്ചില്ല. രുചിയേറിയ ഇളംപുല്ലുകൾ തിന്നും പുതിയ പുതിയ നീരുറവകളിൽനിന്നും ദാഹം തീർത്തും നടക്കുന്നതിനെപ്പററി രണ്ടാമൻ തന്റെ കൂട്ടുകാരനോടു പറഞ്ഞു. പുതിയ പുതിയ മേച്ചിൽ സ്ഥലങ്ങളിൽ പുതിയ കൂട്ടുകാരുമൊത്തു് തുള്ളിച്ചാടി നടക്കുന്നതിനെപ്പററി ഓർത്തപ്പോൾ അവനു കുതിച്ചുചാടണമെന്ന് തോന്നി.

പക്ഷെ അവന്റെ വാക്കുകൾ കേട്ട് ഒന്നാമൻ മയങ്ങിയില്ല. അവൻ തന്റെ യജമാനന്റെ പഴയ കൂടാരത്തിലേക്കു നടന്നപ്പോൾ, കാട്ടുവള്ളികളിൽ അവന്റെ കാലുകൾ കുരുങ്ങിപ്പോയി.

അവൻ ദയനീയമായി കരഞ്ഞു. ആരോ വള്ളികൾ പൊട്ടിച്ച് അവനെ തോളിലേററി നടന്നു. തന്റെ യജമാനനല്ലാതെ മററാരും ആയിരുന്നില്ല അതു്!

താൻ യജമാനനിൽനിന്നു് ഓടിയകന്നപ്പോൾ അദ്ദേഹം തന്നെ തേടിവന്നു. ആ ആട്ടിൻകുട്ടിയെ യജമാനൻ വാത്സല്യപൂർവ്വംതലോടി. യജമാനന്റെ വലിയ സ്നേഹത്തെപ്പററി



ഓർക്കുംതോറും ആ ആട്ടിൻകുട്ടിക്കു് കണ്ണീരടക്കാൻ കഴിഞ്ഞില്ല.

തന്റെയടുത്തുനിന്നു് ഓടിപ്പോയ അനുസരണയില്ലാത്ത ആട്ടിൻകുട്ടിയേയുംആ ആട്ടിടയൻ തേടിനടന്നു. പക്ഷെ അവൻ കാട്ടാളന്റെ ആഹാരമായിക്കഴിഞ്ഞിരുന്നു. ആ നല്ല ഇടയനും ആടുകളും തെററിപ്പോയ ആട്ടിൻകുട്ടിയെ ഓർത്തു് വളരെയേറെ ദു:ഖിച്ചു. പശ്ചാത്തപിച്ചു തിരിച്ചുവന്ന കുഞ്ഞാടു് മററാടുകളോടൊപ്പം ആ നല്ല ഇടയന്റെ സ്നേഹവും വാത്സല്യവും അനുഭവിച്ചു വളർന്നു വന്നു.

ഇതു് ഒരു കൊച്ചുകഥയാണു്. ഈ കഥയിൽനിന്നു് നിങ്ങൾ എന്തു പാഠം പഠിച്ചു? യേശുനാഥൻ എന്ന നല്ല ഇടയന്റെ ആട്ടിൻകുട്ടികളാണു് നാം എല്ലാം. യേശുനാഥന്റെ കൂടാരത്തിൽനിന്നും ചീത്ത വഴികളിലേക്കു് ഓടിപ്പോകണമെന്നു് നമുക്കു ചിലപ്പോൾ തോന്നും. പക്ഷെ നല്ല യേശു സ്നേഹത്തോടെ നമ്മെ തേടിവരും.

നൂറു് ആടുകളിൽ തൊണ്ണൂററൊൻപതിനെയുംവിട്ടിട്ട് കാണാതെ പോയതിനെ തേടിപുറപ്പെട്ട ആ ആട്ടിടയന്റെ കഥ വി. വേദപുസ്തകത്തിൽ നാം വായിച്ചിട്ടുണ്ടല്ലോ. ആ സ്നേഹമേറിയ ആട്ടിടയൻ യേശുവാണു്.തെററിപ്പോയാലും പശ്ചാത്തപിച്ചു തിരിച്ചുവരുന്ന കുഞ്ഞാടിനെ യേശുനാഥൻ സ്വീകരിക്കും.

യേശുനാഥന്റെ പ്രിയശിഷ്യന്മാരിൽ ഒരാളായ പത്രോസ് കർത്താവിനെ തള്ളിപ്പറഞ്ഞു. പക്ഷെ അവൻ പശ്ചാത്തപിച്ച് യേശുനാഥന്റെ അരികിൽ മടങ്ങിയെത്തി. എന്നാൽ കർത്താവിനെ ഒററിക്കൊടുത്ത യൂദാസ്സ്കറിയോത്താ തിരികെ കർത്താവിന്റെ അടുക്കൽ മടങ്ങിവന്നില്ല. യജമാനസ്നേഹം ഇല്ലാതിരുന്ന കുഞ്ഞാടു് കാട്ടാളന്റെ ആഹാരം ആയിത്തീർന്നതുപോലെ അവൻ തിന്മയിൽ അവസാനിച്ചു.

കുഞ്ഞനുജന്മാരേ കുഞ്ഞനുജത്തിമാരേ... നല്ല ഇടയനായ യേശുവിന്റെ ആട്ടിൻകൂട്ടത്തിലെ അനുസരണമുള്ള കുഞ്ഞാടുകളായി നമുക്കു വളരാം.

യേശുവിന്റെ തോട്ടത്തിലെ ഭംഗിയുള്ള പൂക്കളെന്നു വിളിക്കുന്നതുപോലെതന്നെ ആ നല്ല ഇടയന്റെ ആട്ടിൻകൂട്ടത്തിലെ അരുമകളായ ആട്ടിൻകുട്ടികളേ....എന്നുകൂടി നിങ്ങളെ വിളിക്കാൻ കുഞ്ഞിച്ചായൻ ഇഷ്ടപ്പെടുന്നു.

---

# നീലത്തടാകം

കുഞ്ഞനുജന്മാരേ... കുഞ്ഞനുജത്തിമാരേ....

മനോഹരമായ ഒരു ആശ്രമത്തിൽ ഇരുന്നുകൊണ്ടാണ് കുഞ്ഞിച്ചായൻ ഈ കത്തും നീലത്തടാകത്തിന്റെ കഥയും എഴുതുന്നത്.

ആശ്രമത്തിനു ചുററും കുന്നുകളാണ്. വലിയ വലിയ കുന്നുകൾ.

പണ്ടത്തേ പാട്ടുകൾ പാടിക്കൊണ്ട് കതിർകാണാക്കിളികൾ പറന്നു കളിക്കുന്നു.

''അച്ഛൻ കൊമ്പത്ത്.... അമ്മ വരമ്പത്ത്....കള്ളൻ ചക്കേട്ടു... കണ്ടാൽ മിണ്ടണ്ടാ........കൊണ്ടെത്തിന്നോട്ടേ'' കുസൃതികളായ കതിർകാണാക്കിളികൾ.

കുഞ്ഞിച്ചായന്റെയടുത്ത് ഒരു കാട്ടുചെങ്ങാലി വന്നിരിപ്പുണ്ട്. കഥ പറയാൻ വന്നതാവും.

ഞാൻ ആ ഓമനപ്പക്ഷിയോടു പറഞ്ഞു.

''എന്റെ പ്രിയപ്പെട്ട കാട്ടുചെങ്ങാലീ....നിനക്കുള്ളതുപോലെ എനിക്കും ചിറകുകൾ ഉണ്ടായിരുന്നെങ്കിൽ ... എന്റെ അനുജന്മാരെയും അനുജത്തിമാരെയും കാണാൻ പറന്നുപോകാമായിരുന്നു.

എന്റെ വാക്കുകൾ മുഴുവൻ കേൾക്കാൻ അവൾ നിന്നില്ല. അവളുടെ കൂട്ടുകാരൻ വന്നു വിളിച്ചതുകൊണ്ടാവാം ആശ്രമം കുന്നിനപ്പുറത്തേക്ക് അവൾ പറന്നുപോയി.

ഇവിടെയടുത്തു്മനോഹരമായ ഒരു വെള്ളച്ചാട്ടം ഉണ്ടു്. വെള്ളമുത്തുകഠം വിതറി വീഴ്ത്തിക്കൊണ്ടു് കുതിച്ചുചാടുന്ന വെള്ളച്ചാട്ടം.

'ഹായ്! എന്തു രസമാണെന്നോ ആ കാഴ്ച കണ്ടുകൊണ്ടു നിൽക്കാൻ. അതിനടുത്തു് ധാരാളം പാറക്കെട്ടുകഠം ഉണ്ടു്. ആ പാറക്കെട്ടുകളിൽ ഇരുന്നു് പകൽക്കിനാവു കാണാൻ ആരും കൊതിച്ചുപോകും.

ഒരു ദിവസം ഒരു പാറപ്പുറത്തു കിടന്നു് കുഞ്ഞിച്ചായൻ ഉറങ്ങിപ്പോയി. മണിക്കൂറുകഠം പലതു കഴിഞ്ഞിട്ടും ഞാൻ ഉണർന്നില്ല. കൂട്ടുകാരൻ ജോർജ്ജുകുട്ടി വന്നു വിളിച്ചപ്പോഴാണു് മധുരസ്വപ്നങ്ങളുടെ ലോകത്തിൽനിന്നും ഞാൻ മടങ്ങിയെത്തിയതു്.

എന്നെ കളിയാക്കി പൊട്ടിച്ചിരിച്ചുകൊണ്ടു് പാറക്കെട്ടിനു താഴെക്കൂടെ കാട്ടരുവി കുതിച്ചൊഴുകുന്നുണ്ടായിരുന്നു

ഞാൻ തിരികെ ആശ്രമത്തിലേക്കു വന്നു. എന്നെ ദൂരെവച്ചു കണ്ടപ്പോഠംതന്നെ ആശ്രമവാസികഠം ചിരിതുടങ്ങി.

ചിലർ എന്നെ 'റിപ്പ്വാൻവിങ്കികഠം' എന്നു വിളിച്ചു. വാഷിംഗ്ടൺ ഇർവിംഗ്ഗ് എന്ന പ്രശസ്തനായ ഒരമേരിക്കൻ സാഹിത്യകാരൻ എഴുതിയ രസകരമായ ഒരു കഥയാണതു്. വർഷങ്ങഠം നീണ്ട ഉറക്കം ഉറങ്ങിയ ആ അമേരിക്കൻ കുംഭകർണ്ണന്റെ കഥ നിങ്ങളുടെ ചേട്ടന്മാരോടോ ചേച്ചിമാരോടോ ചോദിച്ചാൽ പറഞ്ഞുതരും. അവർ പറഞ്ഞുതരുന്നില്ലെങ്കിൽ പിന്നീടൊരിക്കൽ കുഞ്ഞിച്ചായൻ പറഞ്ഞുതരാം.

അപ്പോഴേക്കും കുംഭകർണ്ണൻ ആരെന്നു നിങ്ങഠം ചോദിക്കും. ഹിന്ദുപുരാണങ്ങളിൽ കാണുന്ന ഒരു രാക്ഷസ



നാണു്കുംഭകർണ്ണൻ. വലിയ ഉറക്കപ്രിയൻ. ലങ്കാരാജാവായിരുന്ന രാവണന്റെ സഹോദരൻ. ഒരു കിടപ്പിൽ ആറുമാസം നീണ്ട ഉറക്കം ഉറങ്ങുന്ന ആ രാക്ഷസന്റെ കഥ നിങ്ങളെ മലയാളം പഠിപ്പിക്കുന്ന അദ്ധ്യാപകനോടു ചോദിച്ചാൽ പറഞ്ഞുതരും. അല്ലെങ്കിൽ അതും കുഞ്ഞിച്ചായൻ പിന്നീടു പറഞ്ഞുതരാം.

കുഞ്ഞിച്ചായൻ കിടന്നുറങ്ങിയ ആ പാറയ്ക്കു് ആശ്രമത്തിലെ വല്യച്ചൻ ഒരു പേരിട്ടിട്ടുണ്ടു്. രസമുള്ള ഒരു പേരാണു്. എന്റെ പേരിനോടു ചേർന്നായതുകൊണ്ടു് ഇപ്പോഠം ഞാനതു പറയുന്നില്ല.

'കുഞ്ഞിച്ചായൻ പാറ' എന്നോ കുഞ്ഞിപ്പാറ എന്നോ 'ഉറക്കപ്പാറ' എന്നോ എന്തുവേണമെങ്കിലും നിങ്ങഠം വിളിച്ചുകൊള്ളൂ.

പറഞ്ഞുപറഞ്ഞു്സമയം വളരെയായി. ഇനി നിങ്ങഠംക്കു കഥ കേഠംക്കണ്ടേ.

ഉറക്കപ്പാറയിൽ കിടന്നുകൊണ്ടു് കണ്ട സ്വപ്നത്തെപ്പറ്റിത്തന്നെ പറയാം. മനോഹരമായ ഒരു സ്വപ്നമായിരുന്നു കുഞ്ഞിച്ചായൻ കണ്ടതു്.

ഡോക്ടർ ടോത്തു് എന്ന ഗ്രന്ഥകാരൻ എഴുതിയ ഒരു പുസ്തകം പണ്ടു് കുഞ്ഞിച്ചായൻ വായിച്ചിരുന്നു. ആ പുസ്തകത്തിൽ ഉണ്ടായിരുന്ന ഒരു കഥയെക്കുറിച്ചുള്ള സ്വപ്നമാണു് കുഞ്ഞിച്ചായൻ കണ്ടതു്.

ആൽപ്പൈൻ എന്നു പേരുള്ള മനോഹരമായ ഒരു തടാകമുണ്ടായിരുന്നു: ഒരു നീലത്തടാകം.

ആ തടാകത്തിന്റെ തീരത്തുള്ള ഒരു ഭവനത്തിൽ ഒരു ബാലൻ വസിച്ചിരുന്നു. ആ തടാകത്തിന്റെ തീരത്തിരുന്നുകൊണ്ടു് യേശുനാഥനോടു പ്രാർത്ഥിക്കുന്നതിനു് ആ ബാലൻ ഇഷ്ടപ്പെട്ടിരുന്നു.

ദൈവദൂതനെപ്പോലെ സുന്ദരനായ ആ ബാലനെ നമു ക്ക് 'എഞ്ചലോ' എന്നു വിളിക്കാം. ഏഞ്ചൽ (Angel) എന്ന ഇംഗ്ലീഷ് വാക്കിന്റെ അർത്ഥംതന്നെ മാലാഖയെ ന്നാണല്ലോ.

ആൽപ്പൈൻ തടാകത്തിലെ നീലനിറമുള്ള ജലപ്പര പ്പിൽ വെള്ളിമീനുകൾ തുള്ളിക്കളിക്കുമ്പോൾ ഏഞ്ചലോയു ടെ ഹൃദയം ആനന്ദംകൊണ്ടു നിറയും.

സ്നേഹമുള്ള യേശുനാഥാ....! ആൽപ്പൈൻ തടാകത്തെ പ്പോലെ എന്റെ ഹൃദയവും നിർമ്മലമാക്കണമേ. ഏഞ്ചലോ എന്നുമെന്നും പ്രാർത്ഥിക്കും. അവന്റെ ഹൃദയം ആൽപ്പൈൻ തടാകത്തെപ്പോലെ പരിശുദ്ധമായിരുന്നു.

ആ തടാകത്തിന്റെ ചുററും പൂച്ചെടികളും ഫലവൃക്ഷ ങ്ങളും തിങ്ങി വളന്നിരുന്നു. സ്വർണ്ണച്ചിറകുകൾ ഉള്ള ഓമ നപ്പക്ഷികൾ അവിടെ കൂടുകെട്ടിപ്പാർത്തിരുന്നു. വിവിധ വർണ്ണമുള്ള ചിത്രശലഭങ്ങൾ അവിടെ തുള്ളിപ്പറന്നിരുന്നു.

വർഷങ്ങൾ കടന്നു പൊയ്ക്കൊണ്ടിരുന്നു. ഒരുസന്യാ സാശ്രമത്തിൽ അംഗമായി ചേരാൻവേണ്ടി ഏഞ്ചലോ തന്റെ ഭവനത്തോടും പ്രിയപ്പെട്ട ആൽപ്പൈൻ തടാക ത്തോടും യാത്ര പറഞ്ഞു.

ദൂരെ സന്യാസാശ്രമത്തിൽ ആയിരിക്കുമ്പോഴും അവ ന്റെ മനസ്സിൽ മനോഹരമായ ആൽപ്പൈൻ തടാകത്തി ന്റെ ചിത്രം ഉയർന്നുവരും.

പന്ത്രണ്ടു വർഷങ്ങൾക്കു ശേഷം വീണ്ടും അവൻ തന്റെ പ്രിയപ്പെട്ട ആൽപ്പൈൻ തടാകത്തിന്റെ തീരത്തെ ത്തി. അപ്പോൾ കണ്ട കാഴ്ച അവനെ വാവിട്ടു കരയിപ്പിച്ചു.

മനോഹരമായ ആ തടാകത്തിൽ വൃക്ഷങ്ങളും ചെടി കളും പിഴുതു വീണുകിടക്കുന്നു. ചീഞ്ഞ ഇലകളും ചെടിത്ത ണ്ടുകളും കൊണ്ടു് നിറഞ്ഞ ആ തടാകത്തിൽനിന്നു് ദുർ



ഗ്ഗന്ധം വമിച്ചുകൊണ്ടിരുന്നു. തവളകൾ പറപറ ശബ്ദ ത്തോടെ കരഞ്ഞുകൊണ്ടിരുന്നു.

കാവൽസൈന്യത്തെപ്പോലെ തടാകത്തിനു ചുററിലും തലയുയർത്തി നിന്നിരുന്ന ഫലവൃക്ഷങ്ങളും, പൂചൂടിനിന്നി രുന്ന ചെറുചെടികളും അവിടെ കാണാനില്ല.

അവിടെ കൂടുകെട്ടിപ്പാർത്തിരുന്ന കുഞ്ഞിക്കിളികളും സ്വർണ്ണച്ചിറകുകൾ ഉള്ള ഓമനപ്പക്ഷികളും അവിടെനിന്നു സ്ഥലം വിട്ടിരുന്നു.

തടാകത്തിന്റെ മേൽപ്പരപ്പിൽ നൃത്തമാടിയിരുന്ന ചെറുമീനുകളും, വെള്ളിമീനുകളും ചത്തൊടുങ്ങിയിരുന്നു. ദുഃഖത്തോടെ ഏഞ്ചലോ അവിടെനിന്നും തിരിച്ചുപോയി.

ഒരുകാലത്തു് ഒരു ശിശുവിന്റെഹൃദയംപോലെ മനോ ഹരമായിരുന്ന ആൽപ്പൈൻ തടാകം ഒരു ദുഷ്ടമനുഷ്യന്റെ മനസ്സുപോലെ അശുദ്ധമായിപ്പോയല്ലോ എന്നോർത്തു് ഏഞ്ചലോ ദുഃഖിച്ചു.

കുഞ്ഞനുജാ....കുഞ്ഞനുജത്തീ....നിന്റെഹൃദയം ആൽ പ്പൈൻ തടാകംപോലെ മനോഹരമാണു്: പരിശുദ്ധമാണു്.

വർഷങ്ങൾ കടന്നു പോകുമ്പോൾ അസൂയയും നിഗ ളവുംകൊണ്ടു് മനോഹരമായ ഈ ആൽപ്പൈൻതടാകം അശു ദ്ധയായിപ്പോവാൻ ഇടയാവരുതേ.

ഈ മനോഹരമായ തടാകത്തിൽ യേശുനാഥൻ വസി ക്കട്ടെ, അങ്ങനെയെങ്കിൽ നമ്മുടെഹൃദയമാകുന്ന ആൽപ്പൈൻ തടാകം ഒരിക്കലും അശുദ്ധമാകയില്ല.

പുസ്തകസഞ്ചിയും. പുത്തൻ കുടയുമായി സ്കൂളുകളി ലേക്കു് ഉത്സാഹത്തോടെ പോകുന്ന കുഞ്ഞനുജന്മാരോടും അനുജത്തിമാരോടും കുഞ്ഞിച്ചായനു് ഒന്നുമാത്രമേ പറവാ നുള്ളു. യേശുനാഥൻ നിങ്ങളോടൊത്തു വരുന്നുണ്ടു്. യേശു നാഥനെ ദുഃഖിപ്പിക്കരുതു്.

---

# മജ്നുവും മോഹനനും

മോഹനനും മജ്നുവും ജ്യേഷ്ഠാനുജന്മാരാണ്. പണവും പ്രശസ്തിയും ഉള്ള ഒരു കുടുംബത്തിലാണവർ ജനിച്ചത്.

മോഹനനും മജ്നുവും കൊച്ചുകുട്ടികളായിരിക്കുമ്പോൾ തന്നെ അവരുടെ അപ്പച്ചൻ മരിച്ചുപോയിരുന്നു. അവർ അവരുടെ അപ്പച്ചനെ 'ഡാഡി' എന്നാണ് വിളിച്ചിരുന്നത്.

അവരുടെ 'ഡാഡി'യുടെ ജ്യേഷ്ഠന്മാരിൽ ഒരാൾ ഒരു പുരോഹിതനാണ്. അദ്ദേഹത്തെ അവർ അച്ചനപ്പച്ചൻ എന്നാണു വിളിക്കുക.

"ഞാൻ അച്ചനപ്പച്ചനെപ്പോലെ ഒരു വൈദികനായിത്തീരും മോഹനൻ സാധാരണ പറയും.

''ഞാൻ ഡാഡിയേപ്പോലെ ഒരു വലിയ ഉദ്യോഗസ്ഥനായിത്തീരും'' മജ്നു അപ്പോൾ പറയും.

കൺമണികളെപ്പോലെ ഓമനിച്ചാണ് അവരുടെ മമ്മി അവരെ വളർത്തിയത്. ഡാഡിയുടെ മരണത്തെ ഓർത്ത് ദുഃഖിക്കാൻ ആ കുട്ടികൾക്ക് അവരുടെ അമ്മച്ചി അവസരം കൊടുത്തിരുന്നില്ല.

മോഹനൻ സൽസ്വഭാവിയും ശാന്തശീലനുമായിരുന്നുവെങ്കിലും മജ്നു ആരേയും അനുസരിക്കാത്ത ഒരു കുസൃതിക്കുട്ടനായിരുന്നു.

മാതാപിതാക്കളെ അനുസരിക്കാതെ അലഞ്ഞു നടക്കുന്ന ഒരുകൂട്ടം കുട്ടികളായിരുന്നു അവന്റെ കൂട്ടുകാർ. സിനി



മയും പുകവലിയും മററുമായി എപ്പോഴും പണം ചെലവഴിക്കുന്നതിന് അവനൊരു മടിയുമില്ല.

മജ്നുവിന്റെ ദുശ്ശീലം അവന്റെ അമ്മച്ചിയെ കഠിനമായി വേദനിപ്പിച്ചുകൊണ്ടിരുന്നു. പള്ളിയിലും സൺഡേസ്കൂളിലും പോകുന്നതിന് അവനൊരു താല്പര്യവുമുണ്ടായിരുന്നില്ല. സൺഡേസ്കൂളിൽ പോകുന്ന കുട്ടികളെ അവൻ കളിയാക്കുമായിരുന്നു.

ദുശ്ശീലങ്ങൾ പലതുണ്ടായിരുന്നെങ്കിലും പല നല്ല ഗുണങ്ങളും മജ്നുവിനുണ്ടായിരുന്നു. കൂട്ടുകാർക്കുവേണ്ടി ജീവൻ വെടിയാൻപോലും അവർ തയ്യാറായിരുന്നു.

പക്ഷേ പഠനത്തിൽ അവനു വലിയ ഉത്സാഹമുണ്ടായിരുന്നില്ല. ഒരു വർഷം തികച്ച് ഒരു സ്കൂളിൽപോലും അവൻ പഠിച്ചിട്ടില്ല.

പുതിയ സ്ഥലങ്ങൾ....പുതിയ സ്കൂളുകൾ.... പുതിയ കൂട്ടുകാർ.......ഇങ്ങനെ ലക്ഷ്യമില്ലാത്ത സഞ്ചാരിയേപ്പോലെയായിരുന്നു അവന്റെ ജീവിതം.

ബുദ്ധിയുള്ള കുട്ടിയായിരുന്നതുകൊണ്ട് വാർഷികപരീക്ഷയിൽ അവൻ കഷ്ടിച്ച് ജയിക്കുമായിരുന്നു. പക്ഷേ ഓരോ വർഷം ചെല്ലുന്തോറും ഓരോ വിഷയത്തിനും കിട്ടുന്ന മാർക്കുകൾ കുറഞ്ഞുതുടങ്ങി.

ഓരോ വർഷവും എങ്ങനെയെങ്കിലും ക്ലാസ്സുകയററം സമ്പാദിക്കുന്ന മജ്നുവിന് എട്ടാംസ്റ്റാൻഡാഡിൽ നിന്നു ചാടിക്കയറാൻ സാധിച്ചില്ല. ആ തോൽവി അവനെ കഠിനമായി വേദനിപ്പിച്ചു

ജീവിതത്തിലാദ്യമായി നേരിട്ട തോൽവി! കൃത്യനിഷ്ഠയോടെ പാഠങ്ങൾ പഠിച്ചിരുന്നെങ്കിൽ മററെല്ലാവരേക്കാളും കൂടുതൽ മാർക്കുവാങ്ങി പാസ്സാകാൻ മജ്നുവിനു സാധിക്കുമായിരുന്നു.

നഷ്ടപ്പെടുത്തിയ നല്ല അവസരങ്ങളെ ഓർത്ത് അവൻ ദുഃഖിച്ചു. കൂട്ടുകാരോടൊത്ത് അലഞ്ഞുതിരിയാൻപോലും അവൻ ഇഷ്ടപ്പെട്ടില്ല.

മനോഹരങ്ങളായ കുന്നുകളാൽ വലയംചെയ്യപ്പെട്ടു കിടക്കുന്ന അവരുടെ റബ്ബർ എസ്റ്റേററിനെക്കുറിച്ച് മജ്നു ഓർമ്മിച്ചു. മോഹനഗിരി എസ്റ്റേററ്! പേരുപോലെ തന്നെ മനോഹരമായ ആ എസ്റ്റേററിൽ ചെറുതെങ്കിലും ഭംഗിയുള്ള ഒരു കെട്ടിടം അവർക്കുണ്ട്. അവധിക്കാലങ്ങളിൽ അധികദിവസവും മോഹനഗിരി എസ്റ്റേററിൽ പോയി താമസിക്കുന്നതാണവനിഷ്ടം

അവരുടെ തോട്ടത്തിന്റെ മുഴുവൻ ചുമതലയും വഹിക്കുന്ന ബേബി മജുവിനെ സ്വന്തം അനുജനെപ്പോലെയാണ് സ്നേഹിക്കുന്നത്. കൂടാതെ തോട്ടത്തിലെ ജോലിക്കാരായ നടരാജനും, പൊന്നനും, ശങ്കരപ്പിള്ളയും, കുഞ്ഞുവർക്കിയുമെല്ലാം മജ്നുവിനെ സ്നേഹിച്ചിരുന്നു. 'കൊച്ചുസാർ' എന്നാണ് മജ്നുവിനെ അവർ ഓമനിച്ചു വിളിക്കുക.

തോട്ടം ജോലിക്കാർ അവരുടെ കൊച്ചുസാറിനു് നല്ല സ്വീകരണമാണ് നൽകിയതു്. എപ്പോഴും ഉന്മേഷഭരിതനായിക്കാണാറുള്ള മജ്നുവിനെ മ്ലാനവദനനായി കണ്ടപ്പോൾ അവർക്കു സങ്കടം തോന്നി.

തോട്ടത്തിന്റെ താഴെവശത്തുകൂടി ഒരു പുഴ ഒഴുകുന്നുണ്ടു്. പൊന്നിലഞ്ഞിപ്പുഴ. പൊന്നിലഞ്ഞിക്കാടുകൾ കടന്നുവരുന്നതുകൊണ്ടാകാം ആ പുഴയ്ക്കു് പൊന്നിലഞ്ഞിപ്പുഴ എന്ന പേരു കിട്ടിയതു്.

പുഴയുടെ തീരത്തുകൂടി ഏകനായി കുറേ സമയം അവൻ നടന്നു. പടർന്നു നില്ക്കുന്ന ഓരാററുവഞ്ചിയുടെ ചുവട്ടിലിരുന്നപ്പോൾ അവനു വളരെ ആശ്വാസം തോന്നി. പല പല ചിത്രങ്ങളും അവന്റെ മനസ്സിൽ ഓടിയെത്തി.



അവന്റെ പ്രിയപ്പെട്ട ഡാഡിയുടെ ചിത്രം ആദ്യമായി അവന്റെ മനസ്സിൽ തെളിഞ്ഞുവന്നു. തന്നെതോളിലെടുത്തുകൊണ്ടു നില്ക്കുന്ന ഡാഡിയുടേ ചിത്രം അവരുടെ സ്വീകരണമുറിയിൽ ചില്ലിട്ടു് തൂക്കിയിട്ടുണ്ടു്. മധുരമായി മന്ദഹസിച്ചുകൊണ്ടു നില്ക്കുന്ന ഡാഡി.

കുഞ്ഞേ... നീയൊരു വലിയ മനുഷ്യനായിത്തീരുന്നതു കാണാൻ 'ഡാഡി' എത്രമാത്രം ആശിക്കുന്നുണ്ടെന്നോ? ഇപ്രാവശ്യം തോററതിനെക്കുറിച്ച് പൊന്നുമോൻ ദുഃഖിക്കേണ്ട. ദൈവാശ്രയത്തോടും സ്ഥിരോത്സാഹത്തോടും ഇന്നുമുതൽ പഠിക്കുക. എന്റെ മോനൊരുവലിയ ആളായിത്തീരും.

ഡാഡിയുടെ ശബ്ദം കേട്ടു് അവൻ ചാടിയെണീററു. പക്ഷേ ഡാഡിയെക്കാണാൻ അവനു് കഴിഞ്ഞില്ല.

ആററുവഞ്ചിയുടെ ഇലപ്പടർപ്പിനെ പിടിച്ചു കുലുക്കിക്കൊണ്ടു് പടിഞ്ഞാറൻ കാററ് പാട്ടുപാടുന്നു. പൊന്നിലഞ്ഞിപ്പുഴ ശാന്തമായൊഴുകുന്നു.

ഡാഡിയെ കാണാൻ കഴിയാതെപോയതിൽ അവനു ദുഃഖം തോന്നി. വീണ്ടും ആററുവഞ്ചിയുടെ ചുവട്ടിൽ ശാന്തനായി അവൻ ഇരുന്നു. പുഴയുടെ തീരത്ത് കുറെ വെള്ളക്കല്ലുകൾ കൂടിക്കിടക്കുന്നതു കണ്ടപ്പോൾ അവനു് വലിയ കൗതുകം തോന്നി. ആ കല്ലുകളെടുത്ത് അവൻ തിരിച്ചും മറിച്ചും നോക്കി. പിന്നീടു് ഒന്നൊന്നായി ആററിലേക്കെറിഞ്ഞു.

കല്ലുകൾ ആററിൽ വീഴുമ്പോൾ നുരകൾ പൊട്ടിച്ചിതറുന്നതു കണ്ടു് അവനു വലിയ രസംതോന്നി,

''അരുതു്....അരുതു്....'' ആരോ വിളിച്ചുപറയുന്നതു കേട്ടു് അവൻ തിരിഞ്ഞുനോക്കി.

വെള്ളനിലയങ്കി ധരിച്ചിരുന്ന ഒരു ദൈവദൂതനായിരുന്നു അതു്. ദൈവദൂതൻ മജ്നുവിന്റെ അടുത്തെത്തി.

''കുഞ്ഞേ, നീ എറിഞ്ഞുകളഞ്ഞ ആ കല്ലുകളെല്ലാം മാണിക്യക്കല്ലുകളാണു്. ഇനിയുള്ള കല്ലുകളെങ്കിലും നഷ്ടപ്പെടുത്തരുതേ'' ദൈവദൂതൻ മജ്നുവിനോടു പറഞ്ഞു.

മജ്നു പൊട്ടിക്കരഞ്ഞു. ദൈവദൂതൻ അവനെ ആശ്വസിപ്പിച്ചു.

''കുഞ്ഞേ....നീ നഷ്ടപ്പെടുത്തിയ ആ നല്ല അവസരങ്ങളാണു് മാണിക്യക്കല്ലുകൾ. നിനക്കു ലഭിച്ചിരിക്കുന്ന സമയം നീ നഷ്ടപ്പെടുത്തരുതു്. നിന്റെ ജീവിതത്തിലെ ഓരോ നിമിഷവും ഓരോ മാണിക്യക്കല്ലാണു്. ദൈവത്തിനും മനുഷ്യർക്കും പ്രയോജനകരമായ രീതിയിൽ ജീവിക്കാത്ത ഓരോ മനുഷ്യനും തങ്ങൾക്കു ലഭിച്ചിരിക്കുന്ന മാണിക്യക്കല്ലുകൾ നഷ്ടപ്പെടുത്തുകയാണു്. ഇന്നു മുതൽ നീ ദൈവപൈതലായി വളരണം.''

ദൈവദൂതന്റെ ഉപദേശം അവൻ ശ്രദ്ധയോടെ കേട്ടു.

തന്റെ പ്രിയപ്പെട്ട ഡാഡി ദൈവദൂതന്റെ സമീപം നിൽക്കുന്നതവൻ കണ്ടു ഡാഡിയെ കെട്ടിപ്പിടിക്കാൻ അവൻ മുന്നോട്ടോടി.

''ദൈവദൂതൻ പറഞ്ഞതെല്ലാം എന്റെ മോൻ അനുസരിക്കുമോ?'' ഡാഡി അവനോടു ചോദിച്ചു.

''ഓ! എന്റെ ഡാഡീ ദൈവദൂതൻ പറഞ്ഞതെല്ലാം ഞാൻ അനുസരിക്കും. ഇന്നു മുതൽ ഞാനൊരു ദൈവപൈതലായി വളരും.''



അതു പറയുമ്പോൾ ആരോ അവനെ തലോടുന്നതുപോലെ തോന്നി. ബേബിയും നടരാജനും തന്റെ മുമ്പിൽ നിൽക്കുന്നു. ഡാഡിയേയും ദൈവദൂതനേയും അവിടെ എങ്ങും കണ്ടില്ല.

താൻ സ്വപ്നം കാണുകയായിരുന്നുവെന്നു് മജ്നുവിനു അപ്പോഴാണു് മനസ്സിലായതു്.

ബേബിയോടും നടരാജനോടുമൊത്തു് തോട്ടത്തിലേക്കുമടങ്ങുമ്പോൾ അവന്റെ മനസ്സിൽ ദൈവദൂതനും ഡാഡിയും നിറഞ്ഞുനിന്നിരുന്നു.

ആ സ്വപ്നത്തിനു് ഒരു വലിയ അർത്ഥമുണ്ടെന്നു് അവനു മനസ്സിലായി. തന്റെ മുറിയിൽ ചെന്നയുടൻ അവൻ ഒരു പുതിയ ടൈംടേബിൾ തയ്യാറാക്കി. സ്കൂളിൽനിന്നും ലഭിക്കുന്ന ടൈംടേബിളിന്റെ മാതൃകയിലായിരുന്നു മജ്നു ടൈംടേബിൾ തയ്യാറാക്കിയതു്.

പ്രാർത്ഥന, ബൈബിൾ വായന, പത്രപാരായണം, പഠനം, കളികൾ, വിശ്രമം തുടങ്ങിയ എല്ലാ കാര്യങ്ങൾക്കും തന്റെ ടൈംടേബിളിൽ സമയം ഉൾക്കൊള്ളിച്ചിരുന്നു. ഓരോ നിമിഷവും വിലയുള്ള രത്നക്കല്ലുകളാണെന്നും അവ വലിച്ചെറിയാൻ പാടില്ലെന്നും അവനു മനസ്സിലായി.

ഒരു വെള്ളക്കടലാസിൽ അവൻ ചില നല്ല തീരുമാനങ്ങൾ എഴുതിവച്ചു.

''ചീത്ത കൂട്ടുകെട്ടിൽ ഞാനൊരിക്കലും കൂടുകയില്ല.''

''പള്ളിയിലും സണ്ടേസ്കൂളിലും ക്രമമായി പോകും.''

''അന്നന്നു പഠിക്കാനുള്ള പാഠങ്ങൾ അന്നന്നു പഠിക്കും ഒരു നിമിഷംപോലും പാഴാക്കുകയില്ല.''

''അദ്ധ്യാപകരെ അനുസരിക്കും. അമ്മച്ചിയേയും മോഹനച്ചായനേയും വേദനിപ്പിക്കയില്ല''.

ദൈവാശ്രയവും സ്ഥിരോത്സാഹവുമുള്ള ഒരു മാതൃകാ വിദ്യാർത്ഥിയായി വളരും.''

നല്ല തീരുമാനങ്ങൾ മജ്നുവിനെ ഒരു പുതിയ മനുഷ്യനാക്കി മാററി. മജ്നു എല്ലാവരുടേയും കണ്ണിലുണ്ണിയായിത്തീർന്നു. എല്ലാ വിഷയങ്ങൾക്കും ഒന്നാംസ്ഥാനത്തെത്താനുള്ള ദൃഢനിശ്ചയത്തോടെ ഉത്സാഹപൂർവ്വം അവൻ പഠിക്കാൻ തുടങ്ങി.

ചീത്ത കൂട്ടുകെട്ടിനെക്കുറിച്ചുള്ള ചിന്തകൾ ഉണ്ടാകുമ്പോഴെല്ലാം ഡാഡിയുടേയും ദൈവദൂതന്റേയും വാക്കുകൾ അവൻ ഓർമ്മിക്കും. ആ ഓർമ്മകൾ അവനെ നല്ല വഴികളിലൂടെ നടക്കാൻ സഹായിച്ചു.

---

**ഓൎത്തഡോക്സ് ചൎച്ച് ബുക്ക ഹൗസ്**
**എം. ഡി. കൊമെർഷ്യൽ സെൻററർ,**
**കോട്ടയം–1.**

സഭയുടെ ആരാധനക്രമങ്ങൾ
(മലയാളം. സുറിയാനി, ഇംഗ്ലീഷ്)

നമസ്ക്കാരപുസ്തകം

വേദപുസ്തകം
(മലയാളം, ഇംഗ്ലിഷ്)

ക്രൈസ്തവ സാഹിത്യഗ്രന്ഥങ്ങൾ

പള്ളി റിക്കാർഡ്യുകൾ

പള്ളി ഉപകരണങ്ങൾ
(കാസാ, പീലാസാ, മെഴുകുതിരികാല്, കുരിശ് മുതലായവ)

വിരിക്കൂട്ടം മുതലായവ.

പിതാക്കന്മാരുടെ ഫോട്ടോകൾ

വി: കുർബ്ബാനവീഞ്ഞു്

etc. etc.

വില്പനയ്ക്കു തയ്യാർ.

---

"കുഞ്ഞിച്ചായൻെറ കത്തുകളും, കഥകളും"

ജോയൻ, കുമരകം

Price Re. 1.00